അംഗവൈകല്യമുള്ള ഒരു വ്യക്തിയെന്ന നിലയിൽ ജയിലിൽ തടവുകാരന് നൽകാൻ വ്യവസ്ഥ ചെയ്യപ്പെട്ടിരിക്കുന്ന സൗകര്യങ്ങൾ മഅ്ദനിക്ക് നിഷേധിക്കപ്പെട്ടു. രോഗിയായ അദ്ദേഹത്തിന് വിദഗ്ധ ചികിത്സാ സൗകര്യങ്ങൾ നിഷേധിക്കപ്പെട്ടു. തനിക്ക് മനസ്സിലാകുന്ന ഭാഷയിൽ കുറ്റപത്രം നൽകണമെന്ന അപേക്ഷ നിരസിച്ചുകൊണ്ട് തമിഴിലുള്ള കുറ്റപത്രമാണ് അദ്ദേഹത്തിന് നൽകിയത്. അതിനേക്കാൾ എത്രയോ ഹീനമായ മനുഷ്യാവകാശലംഘനമാണ് വിചാരണ കൂടാതെ മൂന്നര വർഷക്കാലം കരുണാനിധി ഗവൺമെൻറ് അദ്ദേഹത്തെ തടവിൽ പാർപ്പിച്ചു എന്നത്. ഏതു പൗരനെയും രാഷ്ട്രീയ പ്രവർത്തകനെയും തീവ്രവാദിയെന്നോ ഭീകരപ്രവർത്തകനെന്നോ മുദ്രകുത്തി ഒരു വിചാരണയും കൂടാതെ എത്രകാലം വേണമെങ്കിലും ജയിലിൽ അടച്ചിടാം എന്ന് ഏകാധിപത്യപരമായ അധികാരം ഉപയോഗപ്പെടുത്തുന്നവരാണ് ഇന്ത്യയിലെ എല്ലാ ഭരണാധികാരികളും. അതിൽനിന്ന് വ്യത്യസ്തനായിരുന്നോ ഇന്ന് വിലപിച്ചുകൊണ്ടുനടക്കുന്ന കരുണാനിധി?



സമൂഹത്തിൻെറ മനഃസാക്ഷി സൂക്ഷിപ്പുകാരെന്ന് അവകാശപ്പെടുന്നവരുടെ സമീപനമാണ് ഇതുപോലെത്തന്നെ ഹീനമായിട്ടുള്ളത്. തങ്ങൾ ഇഷ്ടപ്പെടുന്നവർക്ക് നേരിയ പീഡനമുണ്ടായാൽ അതിനെ കൊടിയ പീഡനമായി കാണുകയും തങ്ങൾ ഇഷ്ടപ്പെടാത്തവർക്ക് കൊടിയ പീഡനമുണ്ടായാലും അതിൻെറ നേരെ മുഖംതിരിച്ചുകളയുകയും ചെയ്യുന്ന സമീപനം. നിരപരാധികളെ തീവ്രവാദിയെന്നും ഭീകരപ്രവർത്തകനുമെന്ന മുദ്രകുത്തുന്നതിലൂടെ വാസ്തവത്തിൽ മനുഷ്യാവകാശങ്ങളെ ചവിട്ടിമെതിക്കുകയല്ലേ ഭരണകർത്താക്കൾ ചെയ്തുകൊണ്ടിരിക്കുന്നത്?

നാളെയോ മറ്റന്നാളോ വിചാരണ പൂർത്തിയായിക്കഴിയുമ്പോൾ ഇപ്പോഴും ജയിലിൽ കഴിയുന്ന മഅ്ദനി കുറ്റവാളിയല്ലെന്ന് നീതിന്യായപീഠത്തിന് ബോധ്യമായാലോ? മൂന്നര വർഷത്തിലധികം ജയിലിൽ കിടക്കുകയും യാതനകൾ അനുഭവിക്കുകയും ചെയ്തതിന് അദ്ദേഹത്തിന് എന്ത് ആശ്വാസമാണ് രാജ്യത്തിന് നൽകാൻ കഴിയുക? നീതിന്യായപീഠവും സമൂഹവും ചിന്തിക്കേണ്ട കാര്യമാണിത്. പൗരസ്വാതന്ത്ര്യ നിഷേധത്തിൻെറയും മാനസികവും ശാരീരികവുമായ പീഡനത്തിൻെറയും വില നാണയത്തിൻെറ അടിസ്ഥാനത്തിൽ തിട്ടപ്പെടുത്താനാവുന്നതല്ലല്ലോ?

കരുണാനിധിയുടെയും മഅ്ദനിയുടെയുമെല്ലാം പ്രശ്നം വരുമ്പോൾ അതുയർത്തിപ്പിടിക്കാൻ ആൾക്കൂട്ടമോ ഒറ്റപ്പെട്ട ആളുകളോ ഉണ്ടാകുന്നു. മനുഷ്യാവകാശങ്ങളും പൗരാവകാശങ്ങളും പിച്ചിച്ചീന്തപ്പെട്ട നിലയിൽ ഇന്ത്യൻ ജയിലുകളിലും ലോക്കപ്പുകളിലും നഗ്നരും വ്രണിതരുമായി കിടക്കുന്ന സഹസ്രക്കണക്കിന് ഹതഭാഗ്യരെക്കുറിച്ച് വിലപിക്കാൻ ഇവിടെ ആരാണുള്ളത്? ●

**നാളെയോ മറ്റന്നാളോ വിചാരണ പൂർത്തിയായി കഴിയുമ്പോൾ ഇപ്പോഴും ജയിലിൽ കഴിയുന്ന മഅ്ദനി കുറ്റവാളിയല്ലെന്ന് നീതിന്യായപീഠത്തിന് ബോധ്യമായാലോ? മൂന്നര വർഷത്തിലധികം ജയിലിൽ കിടക്കുകയും യാതനകൾ അനുഭവിക്കുകയും ചെയ്തതിന് അദ്ദേഹത്തിന് എന്ത് ആശ്വാസമാണ് രാജ്യത്തിന് നൽകാൻ കഴിയുക?**

## തമിഴ്നാട്

കെ. രാജേശ്വരി

# പുരിയാത പുതിർ

ജനാധിപത്യ മൂല്യങ്ങൾക്കുനേരെ സമീപകാലത്തുണ്ടായതിൽവെച്ച് ഏറ്റവും രൂക്ഷമായ കടന്നാക്രമണമാണ് ജൂൺ 30ന് പുലർച്ചെ ചെന്നൈ നഗരത്തിൽ നടന്നത്.

എഴുപത്തെട്ടുകാരനും നാലുവട്ടം തമിഴ്നാട് സംസ്ഥാനത്ത് മുതൽഅമൈച്ചർ ആയിരുന്ന ദേഹവുമായ തിരുമുത്തുവേൽ കരുണാനിധി അവർകളുടെ ഭവനത്തിലേക്ക് പൊലീസുകാർ ഇരച്ചുകയറുമ്പോൾ സമയം രണ്ടുമണി മുപ്പതു നിമിഷം. ഉറക്കത്തിൽനിന്ന് കലൈഞ്ജറെ തട്ടിയുണർത്തി അറസ്റ്റു ചെയ്യുന്നു. നഗരത്തിൽ ഫ്ലൈഓവറുകൾ പണിയുന്നതിൽ അഴിമതി നടത്തിയെന്ന് പരാതി കിട്ടിയതായിരുന്നു പ്രകോപനം. പരാതികിട്ടലും പൊലീസ് കേസ് രജിസ്റ്റർ ചെയ്തു; പ്രതികളെത്തേടി പരക്കംപാഞ്ഞു. കലൈഞ്ജരെ തൂക്കിയെടുത്തു കൊണ്ടുപോകുമ്പോൾ തടയാനെത്തിയ മുരശൊലിമാരനും ടി.ആർ. ബാലുവിനും കണക്കിനുകിട്ടി. കഴിഞ്ഞ ദിവസംവരെ വെൻറിലേറ്ററിൽ ആയിരുന്ന മാരൻ വീണ്ടും തീവ്രപരിചരണ വിഭാഗത്തിലായി. അടിയന്തര വൈദ്യ പരിശോധനക്കു വിധേയനാക്കണം എന്ന ജഡ്ജിയുടെ ഉത്തരവ് തൃണവൽഗണിച്ച് കരുണാനിധിയെ സെൻട്രൽ ജയിലിൽ അടച്ചു. യാദൃച്ഛികമെന്നേ പറയേണ്ടൂ- അഞ്ചുവർഷം മുമ്പ് ജയലളിതയെ അടച്ച അതേ മുറി!

പ്രധാനമന്ത്രി വാജ്പേയി മുതൽ പുതിയ തമിഴകം നേതാവ് കൃഷ്ണസ്വാമി വരെയുള്ള തി.മു.ക.യുടെ കൂട്ടാളികൾ പ്രതിഷേധിച്ചതു സ്വാഭാവികം. പുറത്തുനിന്നു പിന്തുണയ്ക്കുന്ന ആന്ധ്രാ മുഖ്യൻ നായിഡുവിൻെറയും എൻ.ഡി.എയിൽ തിരിച്ചുകയറാൻ തിങ്കളാഴ്ചനോമ്പുനോറ്റു ഒരിക്കലുണ്ടു കഴിയുന്ന കുമാരി മമതാബാനർജിയുടെയും ധർമരോഷവും മനസ്സിലാക്കാവുന്നതേയുള്ളൂ.

എന്നാൽ സ്വന്തം ഘടകകക്ഷികൾ വരെ പുരട്ചിതലൈവിയെ കൈവിട്ടുകളഞ്ഞു. കരുണാനിധിയെ അറസ്റ്റുചെയ്ത രീതി തെറ്റായിപ്പോയെന്ന് എ.ഐ.സി.സി വക്താക്കളായ അംബികാ സോണിയും ജയ്പാൽറെഡ്ഡിയും കുറ്റ

അപമാനിതയായി
ജസ്റ്റിസ്
ഫാത്തിമാബീവി
രാജ്ഭവൻെറ
പടിയിറങ്ങുമ്പോൾ
ഒരു ചോദ്യം
അവശേഷിക്കുന്നു.
ദീർഘകാലം
ന്യായാധിപയായിരുന്ന്
സമ്പാദിച്ച
സൽപേരുപോലും
കളങ്കപ്പെടുത്തി
അവർ ജയലളിതക്ക്
ഓശാന
പാടിയതെന്തിന്?



പ്പെടുത്തി. ടി.എൻ.സി.സി പ്രസിഡൻറ് ഇളങ്കോവനും ടി.എം.സി നേതാവ് മൂപ്പനാരും പി.എം.കെ തലൈവർ ഡോ. രാംദാസും അതേ അഭിപ്രായം ആവർത്തിച്ചു. എന്തിന്, അഴിമതിക്കെതിരെ കുരിശുയുദ്ധം പ്രഖ്യാപിച്ചിട്ടുള്ള സി.പി.ഐ, സി.പി.എം എന്നീ വിപ്ലവപ്പാർട്ടികൾ വരെ നിർണായകസമയത്ത് അമ്മയെ തള്ളിപ്പറഞ്ഞു.

സഖാക്കൾ സീതാറാം യച്ചൂരിയും ഷമീം ഫൈസിയും വരെ തള്ളിപ്പറഞ്ഞ പുരട്ചി തലൈവിക്ക് താങ്ങായും തണലായും വർത്തിച്ചത് തമിഴ്നാട് ഗവർണർ കുമാരി ജസ്റ്റിസ് എം. ഫാത്തിമാബീവി. സുപ്രീംകോടതി ജഡ്ജി സ്ഥാനത്തെത്തിയ ഇന്ത്യയിലെ ഒന്നാമത്തെയും ലോകത്തെ രണ്ടാമത്തെയും വനിത. മലയാളിയാണെങ്കിലും ഫാത്തിമാബീവിയുടെ മാതൃഭാഷ തമിഴാണ്. മറുനാട്ടു തമിഴ്മങ്കയെ ഗവർണറാക്കി കൊണ്ടുവന്നത് മു. കരുണാനിധി. അടുത്ത വർഷം ഒഴിവുവരുന്ന വൈസ് പ്രസിഡൻറു സ്ഥാനത്തേക്കു തി.മു.ക.യുടെ പിന്തുണ ബീവിക്കായിരിക്കും എന്നും ശ്രുതിയുണ്ടായിരുന്നു.

നിയമസഭാംഗമായിരിക്കാൻ യോഗ്യതയില്ലാത്ത ജയലളിതക്ക് മുഖ്യമന്ത്രിയാകാൻ തടസ്സമില്ലെന്നായിരുന്നു ഫാത്തിമാബീവിയുടെ വിധി. ഗവർണറെ തിരിച്ചുവിളിക്കണം എന്ന് ചില തൽപരകക്ഷികൾ അന്നേ ആവശ്യപ്പെടാഞ്ഞിട്ടല്ല. ഒരു സ്ത്രീയല്ലേ ഇരിക്കട്ടെ എന്നു വാജ്പേയി കരുതി. മുൻ സുപ്രീംകോടതി ജഡ്ജിയല്ലേ എന്നു കരുതി കലൈഞ്ജരും ക്ഷമിച്ചു.

പുരട്ചി തലൈവിയുടെ സ്വഭാവമറിയുന്നവർക്കാർക്കും ജൂൺ 30ലെ പൊലീസ് നടപടിയിൽ അദ്ഭുതം തോന്നിയില്ല. കലൈഞ്ജരെ കൈയാമം വെക്കുകയോ കാൽമുട്ടു തല്ലി ഒടിക്കുകയോ ചെയ്തിരുന്നെങ്കിൽ പോലും ആരും അതിശയിക്കില്ല. കാരണം ഭരണഘടനയോ ക്രിമിനൽ നടപടി നിയമവും അറസ്റ്റിനെയും തടങ്കലിനെയും സംബന്ധിച്ച സുപ്രീംകോടതി വിധികളുമൊന്നും മുൻകാല സിനിമാനടിക്കറിയില്ല. അടിമപ്പെൺ എന്ന പേരുംപടത്തിൻെറ തിരക്കഥയാണ് ശിന്തനൈശെൽവി ഇപ്പോൾ പിന്തുടരുന്നത്.

അതുപോലെയല്ലല്ലോ ഭരണഘടന അരച്ചുകലക്കിക്കുടിച്ച കുമാരി ഫാത്തിമാബീവി. ദേശീയ മനുഷ്യാവകാശ കമീഷനിൽ അംഗമായിരിക്കുമ്പോഴാണ് അവർ തമിഴ്നാട് ഗവർണറായി നിയമിക്കപ്പെട്ടത്. തൻെറ മൂക്കിനുതാഴെ കടുത്ത മനുഷ്യാവകാശ ലംഘനം നടന്നപ്പോഴും ടിയാൾ അമ്മിക്കുഴവിപോലെ അനക്കമറ്റിരുന്നു. ബാബരി മസ്ജിദ് തകർന്നു വീണപ്പോൾ രാഷ്ട്രപതി ശങ്കർ ദയാൽ ശർമ പ്രധാനമന്ത്രി നരസിംഹറാവുവിനെ വിളിച്ചുവരുത്തി ശാസിച്ചു. അത്രപോലും ചെയ്തില്ല ഫാത്തിമാബീവി. നാടൊട്ടുക്കു പ്രതിഷേധം ഇരമ്പുമ്പോഴും കേന്ദ്രത്തിലേക്കു സ്വന്തം നിലക്കൊരു റിപ്പോർട്ടയക്കാനും തോന്നിയില്ല.

അവസാനം കേന്ദ്രം ഒരു റിപ്പോർട്ടു ചോദിച്ചു വാങ്ങിയപ്പോഴോ അത് ജയലളിതയെ ന്യായീകരിക്കുന്നതും ആയിപ്പോയി. മുട്ടാളന്മാരും എന്തും ചെയ്യാൻ മടിയില്ലാത്തവരുമായ മുത്തുവേൽ കരുണാനിധി, മുരശൊലിമാരൻ മുതലായവർ ഗുണ്ടകളെ കൂട്ടി പൊലീസിനെ ആക്രമിക്കുകയായിരുന്നു എന്ന പൊലീസ് റിപ്പോർട്ടാണ് ഗവർണർ വടക്കോട്ടയച്ചത്! റിപ്പോർട്ടു കിട്ടിയപ്പോൾ കേന്ദ്രത്തിലെ ആശയക്കുഴപ്പം നീങ്ങി- മുതൽ അമൈച്ചറുടെ കാര്യം നിൽക്കട്ടെ, ഗവർണറെ ആദ്യം പറഞ്ഞയക്കണം. ഇന്ത്യാ മഹാരാജ്യത്ത് യാതൊരു സുരക്ഷിതത്വവുമില്ലാത്ത തൊഴിലാണ് ഗവർണറുടേത്. ഒരു മുറുക്കാൻ കടയിൽനിന്നും തൊഴിലാളിയെ പിരിച്ചു വിടണമെങ്കിൽ കുറ്റപത്രം കൊടുക്കണം, വിശദീകരണം തേടണം, എൻക്വയറി നടത്തണം. മന്ത്രിസഭ പിരിച്ചുവിടണമെങ്കിൽ രാഷ്ട്രപതി വിളംബരം പുറപ്പെടുവിക്കണം, പാർലമെൻറിൻെറ ഇരുസഭകളും അംഗീകരിക്കയും വേണം. രാജ്യസഭയിൽ ഭൂരിപക്ഷമില്ലാത്തതുകൊണ്ട് പുരട്ചിതലൈവിയെ പിരിച്ചയക്കുക അസാധ്യം. എങ്കിൽ ഫാത്തിമാബീവിയെ പിരിച്ചുവിടുകതന്നെ.

അപമാനിതയായി ജസ്റ്റിസ് ഫാത്തിമാബീവി രാജ്ഭവൻെറ പടിയിറങ്ങുമ്പോൾ ഒരു ചോദ്യം അവശേഷിക്കുന്നു. ദീർഘകാലം ന്യായാധിപയായിരുന്ന് സമ്പാദിച്ച സൽപേരുപോലും കളങ്കപ്പെടുത്തി അവർ ജയലളിതക്ക് ഓശാന പാടിയതെന്തിന്? അതുക്കു ബദൽ 'ഏതുമേയില്ലൈ. അതു താൻ പുരിയാത പുതിർ. ●